**മധുരമായ കുട്ടികളെ- ബാബയ്ക്കു സമാനം ആത്മീയ ടീച്ചറായി മാറു. എന്താണോ ബാബയിൽ നിന്നും പഠിച്ചത് അത് മറ്റുള്ളവരേയും പഠിപ്പിക്കു, ധാരണയുണ്ടെങ്കിൽ ആർക്കും മനസ്സിലാക്കിക്കൊടുത്ത് കാണിക്കൂ.**

ചോദ്യം- ഏതൊരു കാര്യത്തിലാണ് ബാബയ്ക്ക് ഇളകാത്ത നിശ്ചയമുള്ളത്? കുട്ടികൾക്കും അതിൽ ഇളകാത്തവരായി മാറണം?

ഉത്തരം- ബാബയ്ക്ക് ഡ്രാമയിൽ ഇളകാത്ത നിശ്ചയമുണ്ട്. ബാബ പറയും എന്താണോ കഴിഞ്ഞുപോയത് അത് ഡ്രാമയാണ്. കല്പം മുമ്പ് എന്താണോ ചെയ്തത് അതുതന്നെയാണ് ചെയ്യുക. ഡ്രാമ നിങ്ങളുടെ അവസ്ഥയെ താഴ്ത്തുകയും ഉയർത്തുകയുമില്ല. പക്ഷേ കുട്ടികളുടെ അവസ്ഥ ഇതുവരെ ഇങ്ങനെയുള്ളതായിട്ടില്ല അതിനാലാണ് മുഖത്തിൽ നിന്നും വരുന്നത്- ഇങ്ങനെ സംഭവിക്കുകയാണെങ്കിൽ ഇത് ചെയ്യാമായിരുന്നു, അറിഞ്ഞിരുന്നെങ്കിൽ ഇങ്ങനെ ചെയ്യില്ലായിരുന്നു... ബാബ പറയുന്നു കഴിഞ്ഞ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കരുത്. ഇങ്ങനെയുള്ള തെറ്റ് ഇനി സംഭവിക്കാതിരിക്കാൻ മുന്നോട്ട് പോകുന്നതിനുള്ള പുരുഷാർത്ഥം ചെയ്യൂ.

ഓംശാന്തി. ആത്മീയ അച്ഛൻ ഇരുന്ന് ആത്മീയ കുട്ടികൾക്ക് മനസ്സിലാക്കിത്തരുകയാണ്. ബാബ സ്വയം പറയുന്നു ഞാൻ വരുന്നത് ആരും അറിയുന്നില്ല എന്തുകൊണ്ടെന്നാൽ ഞാൻ ഗുപ്തമാണ്. ആത്മാവ് ഗർഭത്തിൽ പ്രവേശിക്കുമ്പോഴും പ്രവേശിക്കുന്നത് അറിയാൻ സാധിക്കില്ല. സമയവും തിയതിയും കണ്ടെത്താൻ പറ്റില്ല. എപ്പോഴാണോ ഗർഭത്തിൽ നിന്നും പുറത്തുവരുന്നത് അപ്പോൾ തിയതിയും സമയവുമൊക്കെ എഴുതാൻ പറ്റും. അതിനാൽ ബാബ പ്രവേശിക്കുന്ന തിയതിയും സമയവും മനസ്സിലാക്കാൻ പറ്റില്ല, എപ്പോഴാണ് പ്രവേശിച്ചത്, എപ്പോഴാണ് രഥത്തിൽ വന്നത് ഒന്നും മനസ്സിലാക്കാൻ സാധിക്കില്ല. ആരെയെങ്കിലും നോക്കിയാൽ അവർ ലഹരിയിൽ മുഴുകുമായിരുന്നു. എന്തോ പ്രവേശിച്ചിട്ടുണ്ട് എഥവാ എന്തോ ശക്തി വന്നിട്ടുണ്ട് എന്ന് മനസ്സിലാക്കും. എവിടെ നിന്നാണ് ശക്തി വന്നത്? ഞാൻ പ്രത്യേകിച്ച് ജപ തപങ്ങളൊന്നും ചെയ്തിട്ടില്ല. ഇതിനെയാണ് പറയുന്നത് ഗുപ്തം. തിയതിയും ദിവസവും ഒന്നുമില്ല. സൂക്ഷ്മവതനത്തിന്റെ സ്ഥാപനയും എപ്പോഴാണ് ഉണ്ടാകുന്നത്, ഇത് ആർക്കും പറയാൻ സാധിക്കില്ല. മുഖ്യമായ കാര്യം മന്മനാഭവയാണ്. അച്ഛൻ പറയുന്നു ഡ്രാമയുടെ പദ്ധതി അനുസരിച്ച് എപ്പോഴാണോ എനിക്ക് വരേണ്ടത് അപ്പോൾ മാറ്റം തീർച്ചയായും ഉണ്ടാകും. സത്യയുഗം മുതൽ എന്തെല്ലാം കഴിഞ്ഞുപോയോ അതെല്ലാം ആവർത്തിക്കും. സത്യത്രേതായുഗങ്ങൾ തീർച്ചയായും വീണ്ടും ആവർത്തിക്കും. ഓരോ സെക്കന്റും കഴിഞ്ഞുപോകുന്നു. വർഷങ്ങളും കഴിഞ്ഞുപോകുന്നു. സത്യയുഗം കഴിഞ്ഞുപോയി എന്നു പറയാറുണ്ട്. കണ്ടിട്ടൊന്നുമില്ല. ബാബ മനസ്സിലാക്കിത്തന്നു നിങ്ങൾ അത് കടന്നുവന്നിട്ടുണ്ട്. നിങ്ങളാണ് ആദ്യമാദ്യം എന്നെ വേർപിരിഞ്ഞത്. അതിനാൽ ഇതിനെക്കുറിച്ച് വളരെ ഗൗരവത്തോടെ ചിന്തിക്കണം, എങ്ങനെയാണ് നമ്മൾ 84 ജന്മങ്ങൾ എടുത്തുവന്നത് വീണ്ടും അത് അതുപോലെ ആവർത്തിക്കും അർത്ഥം ദുഃഖത്തിന്റേയും സുഖത്തിന്റേയും പാർട്ട് അഭിനയിക്കേണ്ടിവരും. സത്യയുഗത്തിൽ സുഖമാണുള്ളത്, എപ്പോഴാണോ വീട് പഴയതാകുന്നത് അപ്പോൾ മേൽക്കൂര ഒഴുകാൻ തുടങ്ങും, എന്തെങ്കിലും കേടുപാടുകൾ വന്നുകൊണ്ടേയിരിക്കും. അപ്പോൾ ചിന്തവരും ഇതിന്റെ കേടുപാടുകൾ തീർക്കണം. തീർത്തും പഴയതാകുമ്പോൾ മനസ്സിലാക്കും ഇത് വസിക്കുന്നതിന് യോഗ്യമല്ലാതായിരിക്കുന്നു. പുതിയ ലോകത്തിൽ ഇങ്ങനെയൊന്നും പറയില്ല. ഇപ്പോൾ നിങ്ങൾ പുതിയ ലോകത്തിലേയ്ക്കു പോകുന്നതിന് യോഗ്യരായി മാറിക്കൊണ്ടിരിക്കുകയാണ്. ഓരോ വസ്തുവും ആദ്യം പുതിയതും പിന്നീട് പഴയതുമാകുന്നു.

ഇപ്പോൾ നിങ്ങൾ കുട്ടികൾക്ക് ഈ കാര്യങ്ങളിൽ ചിന്തയുണ്ട് ബാക്കി ആർക്കും ഈ കാര്യങ്ങൾ മനസ്സിലാക്കാൻ സാധിക്കില്ല. ഗീതയും രാമായണവും കേൾപ്പിക്കുന്നു, അതിൽ തന്നെ ബിസിയായിരിക്കുന്നു. മുമ്പ് ഞാനും നിങ്ങളും ഇത്തരം കാര്യങ്ങളിൽ ബിസിയായിരുന്നു. ഇപ്പോൾ ബാബ എത്ര വിവേകശാലിയാക്കി മാറ്റി. ബാബ പറയുന്നു കുട്ടികളേ ഇപ്പോൾ ഈ പഴയ ലോകം വിനാശമാകാൻ പോവുകയാണ്, ഇപ്പോൾ പുതിയ ലോകത്തിലേയ്ക്ക് പോകണം. എല്ലാവരും പോവുകയുമില്ല. പ്രളയം ഉണ്ടാകും, എല്ലാവരും മുക്തിധാമത്തിൽ ചെന്നിരിക്കും ഇതും നിയമമല്ല. നിങ്ങൾക്ക് അറിയാം ഇത് പഴയലോകത്തിനും പുതിയലോകത്തിനും വളരെ മംഗളകാരിയായ സംഗമയുഗമാണ്. ഇപ്പോൾ മാറ്റം വരണം പിന്നീട് ശാന്തീധാമത്തിലേയ്ക്ക് പോകും. അവിടെ സുഖത്തിന്റെ കാര്യമില്ല. യജ്ഞത്തിൽ വിഘ്നങ്ങൾ വീഴുന്നതിന്റെ പാട്ടുണ്ട് അതുപോലെ വിഘ്നങ്ങൾ വന്നുകൊണ്ടിരിക്കും. കല്പത്തിനുശേഷവും വന്നുകൊണ്ടിരിക്കും. ഇപ്പോൾ നിങ്ങൾ പക്കയായിരിക്കുന്നു. ഈ സ്ഥാപനയും വിനാശവും ചെറിയ കാര്യമല്ല. വിഘ്നം ഏത്

കാര്യത്തിലാണ് ഉണ്ടാകുന്നത്? അച്ഛൻ പറയുന്നു കാമം മഹാശത്രുവാണ് ഇതിനാലാണ് അത്യാചാരങ്ങൾ ഉണ്ടാകുന്നത്. ദ്രൗപതിയുടേയും കാര്യമുണ്ടല്ലോ. മുഴുവൻ ബഹളങ്ങളും ബ്രഹ്മചര്യത്തിന്റെ കാര്യത്തിലാണുണ്ടാകുന്നത്. സതോപ്രധാനത്തിൽ നിന്നും തീർച്ചയായും തമോപ്രധാനമാവുകതന്നെ ചെയ്യും. പടികൾ ഇറങ്ങണം, ലോകം പഴയതാവുകതന്നെ വേണം. ഈ മുഴുവൻ കാര്യങ്ങളും നിങ്ങൾ മാത്രമാണ് മനസ്സിലാക്കുന്നത് പിന്നീട് മനനവും ചെയ്യുന്നു എന്നിട്ട് പഠിച്ച് പഠിപ്പിക്കുകയും വേണം, ടീച്ചറാവണം. തീർച്ചയായും അറിവ് ബുദ്ധിയിലുണ്ട് അതുകൊണ്ടാണ് പഠിച്ച് ടീച്ചറാകുന്നത്. ടീച്ചറിൽ നിന്നും പഠിച്ച് ആരാണോ സമർത്ഥനാകുന്നത് അവരെ ഗവൺമെന്റ പാസാക്കും. നിങ്ങളും ടീച്ചറാണ്. അച്ഛൻ നിങ്ങളെ ടീച്ചറാക്കിയിരിക്കുന്നു. ഒരു ടീച്ചറെക്കൊണ്ട് എന്ത് ചെയ്യാൻ പറ്റും. നിങ്ങൾ എല്ലാവരും ആത്മീയ ടീച്ചേഴ്സാണ്. അതിനാൽ ബുദ്ധിയിൽ ജ്ഞാനം ഉണ്ടായിരിക്കണം. മനുഷ്യനിൽ നിന്നും ദേവതയായി മാറുന്നതിനുള്ള ഈ ജ്ഞാനം വളരെ കൃത്യമാണ്.

ഇപ്പോൾ നിങ്ങൾ കുട്ടികൾ എത്രത്തോളം അച്ഛനെ ഓർമ്മിക്കുന്നുവോ അത്രയും പ്രകാശം വരുന്നു. മനുഷ്യർക്ക് സാക്ഷാത്ക്കാരം ലഭിക്കാൻ തുടങ്ങും എന്തുകൊണ്ടെന്നാൽ ആത്മാവ് പാവനമാകുന്നത് ഓർമ്മയിലൂടെയാണ് പിന്നീട് സാക്ഷാത്ക്കാരങ്ങൾ ഉണ്ടാകും. സഹായിയായ ബാബയും ഇരിക്കുന്നുണ്ട്, ബാബ എപ്പോഴും കുട്ടികളുടെ സഹായിയാണ്. പഠിപ്പിൽ നമ്പർവൈസാണ്. ഓരോരുത്തർക്കും തന്റെ ബുദ്ധിയിലൂടെ മനസ്സിലാക്കാൻ സാധിക്കും എന്റെയുള്ളിൽ എത്ര ധാരണയായിട്ടുണ്ട് എന്നത്. അഥവാ ധാരണയുണ്ടെങ്കിൽ ആർക്കെങ്കിലും മനസ്സിലാക്കിക്കൊടുത്ത് കാണിക്കൂ. ഇത് ധനമാണ്, അഥവാ ധനം നൽകുന്നില്ലെങ്കിൽ പിന്നെ ഇവരുടെ കൈയ്യിൽ ധനം ഉണ്ടെന്നത് അംഗീകരിക്കില്ല. ധനം ദാനം നൽകുകയാണെങ്കിൽ മഹാദാനി എന്നു പറയും. മഹാവീരൻ, മഹാരഥി കാര്യം ഒന്നുതന്നെയാണ്. എല്ലാവർക്കും ഒരുപോലെയാകാൻ സാധിക്കില്ല. നിങ്ങളുടെ അടുത്തേയ്ക്ക് എത്രപേരാണ് വരുന്നത്. എന്താ ഓരോരുത്തരോടും ഇരുന്ന് തലയിട്ട് ഉടയ്ക്കണോ? ലോകർ പത്രങ്ങളിലൂടെ അനേകം കാര്യങ്ങൾ കേട്ട് അത്ഭുതപ്പെടുന്നു. പിന്നീട് എപ്പോൾ നിങ്ങളുടെ അടുത്ത് എത്തുന്നുവോ അപ്പോൾ പറയും ഞങ്ങൾ മറ്റുള്ളവർ പറയുന്നത് കേട്ട് എന്താണീ ചെയ്തത്, ഇവിടെയാണെങ്കിൽ വളരെ നല്ലതാണ്. ഓരോരുത്തരെയും ശരിയാക്കുന്നതിന് എത്ര പരിശ്രമമാണ്. ഇവിടെയും എത്ര പരിശ്രമിക്കേണ്ടി വന്നു. എന്നിട്ടും ചിലർ മഹാരഥികൾ, ചിലർ കുതിര സവാരിക്കാൻ, ചിലർ കാൽനടക്കാരാണ്. ഇത് ഡ്രാമയിലുള്ള പാർട്ടാണ്, അവസാനം വിജയം നിങ്ങളുടേതുതന്നെയാണ് എന്ന് മനസ്സിലാക്കുന്നുണ്ട്, എന്താണോ കല്പം മുമ്പ് ആയത് അതേ ആവു. കുട്ടികൾക്ക് പുരുഷാർത്ഥം ചെയ്യുകതന്നെ വേണം. ബാബ വഴി പറഞ്ഞുതരുകയാണ് മനസ്സിലാക്കുന്നതിനുള്ള പരിശ്രമം ചെയ്യൂ. ആദ്യം ശിവക്ഷേത്രങ്ങളിൽ ചെന്ന് സേവനം ചെയ്യൂ. നിങ്ങൾക്ക് ചോദിക്കാൻ സാധിക്കും– ഇത് ആരാണ്? ഇവരിൽ എന്തിനാണ് അഭിഷേകം നടത്തുന്നത്? നിങ്ങൾക്ക് നല്ലരീതിയിൽ അറിയാം. പോയത് തീ എടുക്കാനാണ് എന്നാൽ അധികാരിയായി ഇരുന്നുപോയി. ഈ ദൃഷ്ടാന്തവും നിങ്ങളുടേതാണ്. നിങ്ങൾക്ക് ഉണർത്താൻ അറിയാം. നിങ്ങളെ നിമന്ത്രണം നൽകി വിളിക്കും, എങ്കിൽ നിമന്ത്രണം ലഭിക്കുമ്പോൾ നിങ്ങൾ വളരെ സന്തോഷിക്കണം. കാശി മുതലായ ഇടങ്ങളിൽ വലിയ വലിയ ടൈറ്റിൽ നൽകും. ഭക്തിയിൽ എത്രയധികം ക്ഷേത്രങ്ങളാണ്, ഇതും ഒരു കച്ചവടമാണ്. ഏതെങ്കിലും നല്ല സ്ത്രീയെ കണ്ടുകിട്ടിയാൽ അവരെക്കൊണ്ട് ഗീത വായിപ്പിക്കും, പിന്നീട് എന്ത് സമ്പാദ്യം ഉണ്ടാകുന്നോ അത് എടുക്കും. പക്ഷേ ഇതിൽ ഒന്നുമില്ല. മന്ത്രവും തന്ത്രവും വളരെയധികം പഠിക്കുന്നു. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ ചെല്ലണം. നിങ്ങൾ കുട്ടികൾക്ക് ഒരിയ്ക്കലും ശാസ്ത്രങ്ങളുടെ അർത്ഥം പറയേണ്ടതില്ല. നിങ്ങൾക്ക് അച്ഛന്റെ പരിചയം നൽകുകയാണ് വേണ്ടത്. മുക്തി–ജീവന്മുക്തി ദാതാവ് ഒരാൾ മാത്രമാണ്, അവരുടെ മഹിമ ചെയ്യണം. ഭഗവാൻ പറയുന്നു സ്വയം ആത്മാവാണെന്നു മനസ്സിലാക്കി എന്നെ ഒരാളെ മാത്രം ഓർമ്മിക്കൂ. അല്ലാതെ ഗംഗയിൽ ചെന്ന് സ്നാനം ചെയ്യൂ എന്നതല്ല മന്മനാഭവയുടെ അർത്ഥം. മാമേകം എന്നതിന്റെ അർത്ഥം– എന്നെ മാത്രം ഓർമ്മിക്കൂ എന്നതാണ്. ഞാൻ പ്രതിജ്ഞ ചെയ്യുന്നു ഞാൻ നിങ്ങളെ സർവ്വ പാപങ്ങളിൽ നിന്നും മുക്തമാക്കും. എപ്പോൾ മുതൽ രാവണൻ വന്നോ അപ്പോൾ മുതലാണ് പാപവും ആരംഭിച്ചത്. അതിനാൽ ഉയർന്ന പദവി പ്രാപ്തമാക്കാൻ വളരെ അധികം പുരുഷാർത്ഥം ചെയ്യണം. സ്ഥാനത്തനുവേണ്ടി മനുഷ്യൻ രാവും പകലും എത്ര തലയിട്ടുടയ്ക്കുന്നു, ഇതും പഠിപ്പാണ്, ഇവിടെ പുസ്തകമെടുക്കേണ്ട ആവശ്യമില്ല. 84 ജന്മങ്ങളുടെ ചക്രം ബുദ്ധിയിൽ വന്നുകഴിഞ്ഞു. വലിയ കാര്യമൊന്നുമല്ല. ഓരോ ജന്മങ്ങളുടേയും വിരവങ്ങൾ വിശദീകരിക്കുന്നില്ലല്ലോ. 84 ജന്മങ്ങൾ പൂർത്തിയാക്കി ഇപ്പോൾ നമ്മൾ ആത്മാക്കൾക്ക് തിരിച്ച് വീട്ടിലേയ്ക്ക് പോകണം. പതിതമായ ആത്മാവിന് തീർച്ചയായും പാവനമായി മാറണം. എല്ലാവരോടും ഇതുതന്നെ പറഞ്ഞുകൊണ്ടിരിക്കൂ– എന്നെ മാത്രം ഓർമ്മിക്കൂ. കുട്ടികൾ പറയും ബാബാ യോഗത്തിൽ ഇരിക്കാൻ പറ്റുന്നില്ല. അല്ല, നിങ്ങളോട് സന്മുഖത്താണ് പറയുന്നത് – എന്നെ ഓർമ്മിക്കൂ എന്ന് പിന്നീട് നിങ്ങൾ യോഗം എന്ന വാക്ക് എന്തിന് പറയുന്നു. യോഗം എന്ന് പറയുന്നതിനാലാണ് നിങ്ങൾ മറക്കുന്നത്. ബാബയെ ഓർമ്മിക്കാൻ ആർക്കാണ് സാധി

ക്കാത്തത്. ലൗകിക മാതാപിതാവിനെ എങ്ങനെയാണ് ഓർമ്മിക്കുന്നത്, ഇവിടെയും മാതാപിതാവല്ലേ. ഇവരും പഠിക്കുകയാണ്. സരസ്വതിയും പഠിക്കുകയാണ്. പഠിപ്പിക്കുന്നത് ഒരേ ഒരു അച്ഛനാണ്. നിങ്ങൾ പഠിച്ച് പിന്നീട് മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കണം. അച്ഛൻ പറയുന്നു കുട്ടികളേ ശാസ്ത്രങ്ങൾ പഠിക്കുന്നതിലൂടെയോ ജപ തപങ്ങൾ ചെയ്യുന്നതിലൂടെയോ എന്നെ പ്രാപ്തമാക്കാൻ സാധിക്കില്ല പിന്നെ എന്ത് ഉപകാരമാണ് അതിൽ നിന്നുള്ളത്. പടികൾ ഇറങ്ങിവരുകതന്നെയാണ് ചെയ്യുന്നത്.

നിങ്ങൾക്ക് ശത്രുക്കൾ ആരുമില്ല. പാപവും പുണ്യവും എങ്ങനെയാണ് ശേഖരിക്കപ്പെടുന്നത് എന്ന് തീർച്ചയായും നിങ്ങൾ മനസ്സിലാക്കിക്കൊടുക്കണം. രാവണരാജ്യത്തിലാണ് നിങ്ങൾ പാപം ചെയ്യാൻ ആരംഭിച്ചത്. പുതിയലോകം, പഴയലോകം ഇവ എന്താണെന്നത് പോലും മനസ്സിലാക്കാത്ത കുട്ടികളുമുണ്ട്. ഇപ്പോൾ അച്ഛൻ പറയുന്നു പരിധിയില്ലാത്ത അച്ഛനെ ഓർമ്മിക്കൂ, അവർ തന്നെയാണ് പതിതപാവനൻ. ബാക്കി നിങ്ങൾക്ക് എവിടേയ്ക്കും പോകേണ്ട ആവശ്യമില്ല. ഭക്തിമാർഗ്ഗത്തിൽ എന്നും കാല് വീട്ടിൽ നിന്ന് പുറത്ത് വെയ്ക്കുമായിരുന്നു. പതി പത്നിയോട് ചോദിക്കും ശ്രീകൃഷ്ണന്റെ ചിത്രം വീട്ടിലും ഉണ്ട് പിന്നെ എന്തിനാണ് പുറത്ത് പോകുന്നത്? വ്യത്യാസം എന്താണുള്ളത്? പതി പരമേശ്വരനാണ് ഇതും അംഗീകരിക്കുന്നില്ല. ഭക്തിമാർഗ്ഗത്തിൽ വളരെ ദൂരെ ഉയരമുള്ള സ്ഥലങ്ങളിൽ ക്ഷേത്രങ്ങൾ നിർമ്മിക്കുന്നു, മനുഷ്യർക്ക് ഭാവനയുണ്ടാകുന്നതിനായി. നിങ്ങൾ ക്ഷേത്രങ്ങളിൽ ചെന്ന് വഞ്ചിതരാവുകയാണ് എന്നത് നിങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നു. ഇത് ഒരു ആചാരമായിരിക്കുകയാണ്. ശിവകാശിയിൽ തീർത്ഥാടനത്തിനു പോകുന്നു പക്ഷേ പ്രാപ്തി ഒന്നുമില്ല. ഇപ്പോൾ നിങ്ങൾക്കാണെങ്കിൽ അച്ഛന്റെ ശ്രീമതം ലഭിക്കുന്നു. നിങ്ങൾക്ക് എവിടെയും പോകേണ്ടതില്ല. പതികളുടേയും പതി പരമേശ്വരൻ വാസ്തവത്തിൽ അവർ ഒരാളാണ്. ആരെയാണോ നിങ്ങളുടെ പതി, മാമൻ, അമ്മാവൻ എല്ലാവരും ഓർമ്മിക്കുന്നത് അവരാണ് പതി പരമേശ്വരൻ അർത്ഥം പിതാ പരമേശ്വരൻ. അവർ നിങ്ങളോട് പറയുകയാണ് എന്നെ മാത്രം ഓർമ്മിക്കൂ എങ്കിൽ നിങ്ങളുടെ വികർമ്മങ്ങൾ വിനാശമാകും. നിങ്ങളുടെ ജ്യോതി ഇപ്പോൾ തെളിഞ്ഞിരിക്കുകയാണ് അതിനാൽ മനുഷ്യർക്ക് നിങ്ങളിൽ നിന്നും പ്രകാശം വരുന്നത് കാണാൻ കഴിയുന്നു. അതിനാൽ കുട്ടികളുടെ പേരും പ്രശസ്തമാകണം. അച്ഛൻ കുട്ടികളുടെ പേര് പ്രശസ്തമാക്കുമല്ലോ. സുദേശ് എന്ന കുട്ടി മനസ്സിലാക്കിക്കൊടുക്കുന്നതിൽ വളരെ തീവ്രമാണ്. പുരുഷാർത്ഥം വളരെ നന്നായി ചെയ്തതിനാൽ പഴയവരേക്കാൾ മുന്നോട്ടുപോയി. ഇതിലും കൂടുതൽ പുരുഷാർത്ഥം ചെയ്ത് മുന്നോട്ട് പോകും. പുരുഷാർത്ഥമാണ് എല്ലാത്തിനും ആധാരം. ഹൃദയനൈരാശ്യം സംഭവിക്കരുത്. പിന്നാലെ വന്നാൽ പോലും സെക്കന്റിൽ ജീവന്മുക്തി നേടാൻ സാധിക്കും. ദിനംപ്രതി ദിനം അനേകം പേർ ഇങ്ങനെ വന്നുകൊണ്ടിരിക്കും. ഡ്രാമയിൽ നിങ്ങളുടെ വിജയത്തിന്റെ പാർട്ടാണുള്ളത്. വിഘ്നങ്ങളും വരണം. ബാക്കി ഒരു സത്സംഗത്തിലും ഇങ്ങനെയുള്ള വിഘ്നങ്ങൾ ഉണ്ടാവുകയില്ല. ഇവിടെ വികാരങ്ങളുടെ പേരിലാണ് മുഴുവൻ ബഹളവും. അമൃത് ഉപേക്ഷിച്ച് വിഷമെന്തിനാണ് പാനം ചെയ്യുന്നത് എന്ന ഗീതവുമുണ്ട്. ജ്ഞാനത്തിലൂടെ ഒരു ദേവീദേവതാ ധർമ്മത്തിന്റെ സ്ഥാപനയുണ്ടാകുന്നു. സത്യയുഗത്തിൽ രാവണരാജ്യമുണ്ടാകില്ല. മനസ്സിലാക്കിത്തരുന്നത് എത്ര വ്യക്തമായാണ്. രാമരാജ്യത്തിന് സമീപം തന്നെ രാവണരാജ്യവും കാണിച്ചിട്ടുണ്ട്. നിങ്ങൾ സമയവും കാണിക്കുന്നു. ഇതാണ് സംഗമം. ലോകം മാറിക്കൊണ്ടിരിക്കുകയാണ്. സ്ഥാപന, പാലന, വിനാശം ചെയ്യിപ്പിക്കുന്നത് ഒരേ ഒരു അച്ഛൻ തന്നെയാണ്. വളരെ സഹജമാണ്, പക്ഷേ പൂർണ്ണമായി ധാരണ ചെയ്യുന്നില്ല ബാക്കി എല്ലാ കാര്യങ്ങളും ഓർമ്മയുണ്ടാകും എന്നാൽ ജ്ഞാനത്തിന്റേയും യോഗത്തിന്റേയും കാര്യം മാത്രം മറന്നുപോകുന്നു. നിങ്ങൾ ഉയർന്നതിലും ഉയർന്ന ഭഗവാന്റെ സന്താനങ്ങളാണ്. ദിനംപ്രതിദിനം നിങ്ങൾ ധനികരായി മാറും. ധനം ലഭിക്കുന്നുണ്ടല്ലോ അല്ലേ. ചിലവും വന്നുകൊണ്ടിരിക്കും. ബാബ പറയുന്നു ഭണ്ഡാരം നിറഞ്ഞുകൊണ്ടിരിക്കും. കല്പം മുമ്പ് പോലെയാണ് നിങ്ങൾ ചിലവ് ചെയ്യുക. അതിൽ കൂടുതലോ കുറവോ ആകാൻ ഡ്രാമ അനുവദിക്കില്ല. ഡ്രാമയിൽ ബാബയ്ക്ക് ഇളകാത്ത നിശ്ചയമാണ്. എന്ത് കഴിഞ്ഞുപോയോ അത് ഡ്രാമ. ഇങ്ങനെ സംഭവിച്ചിരുന്നു, ഇത് ചെയ്തിരുന്നില്ല എന്നൊന്നും പറയരുത്. ഇപ്പോൾ ആ അവസ്ഥ വന്നിട്ടില്ല. എന്തെങ്കിലുമൊക്കെ മുഖത്തിൽ നിന്ന് വീഴുന്നു, പിന്നീട് ഫീൽ ചെയ്യുന്നു. ബാബ പറയുന്നു കഴിഞ്ഞ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതില്ല, ഇനി ഇങ്ങനെ തെറ്റ് സംഭവിക്കാതിരിക്കാനും മുന്നോട്ട് പോകുന്നതിനുമുള്ള പുരുഷാർത്ഥം ചെയ്യൂ അതിനാലാണ് ബാബ ചാർട്ട് എഴുതാൻ പറയുന്നത്, ഇതിൽ വലിയ മംഗളമുണ്ട്. ഒരു കുട്ടി മുഴുവൻ ജീവിതകഥ എഴുതുന്നത് ബാബ കണ്ടു, കുട്ടി പഠിക്കും എന്ന് ബാബ കരുതി. ഇവിടെ ശ്രീമതത്തിലൂടെ നടക്കുന്നതിലാണ് മംഗളം. ഇവിടെ അസത്യം നടക്കില്ല. നാരദന്റെ ഉദാഹരണമുണ്ട്. ചാർട്ടിലൂടെ വളരെയധികം ലാഭമുണ്ട്. അച്ഛൻ ആജ്ഞ നൽകുകയാണെങ്കിൽ കുട്ടികൾ ആജ്ഞ അനുസരിച്ച് നടക്കണം. ശരി!

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം –

1. ജ്ഞാനത്തെ ധാരണചെയ്ത് മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കണം. ജ്ഞാനധനം ദാനം ചെയ്ത് മഹാദാനിയായി മാറണം. ആരോടും ശാസ്ത്രങ്ങളുടെ അർത്ഥത്തെ വിശദീകരിക്കാതെ അച്ഛന്റെ സത്യ മായ പരിചയം നൽകണം.

2. നിങ്ങൾക്ക് കഴിഞ്ഞ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതില്ല. ഒരു തെറ്റും ഇനി സംഭവിക്കാത്ത രീതി യിൽ പുരുഷാർത്ഥം ചെയ്യണം. തന്റെ സത്യം സത്യമായ ചാർട്ട് വെയ്ക്കണം.

## വരദാനം– മധുരതയിലൂടെ അച്ഛന്റെ സമീപതയുടെ അനുഭവം ചെയ്യിപ്പിക്കുന്നവരായ മഹാ നായ ആത്മാവായി ഭവിയ്ക്കട്ടെ!

ഏത് കുട്ടികൾക്കാണോ സങ്കല്പത്തിലും മധുരത, വാക്കുകളിലും മധുരത പിന്നെ കർമ്മങ്ങളിലും മധുര തയുള്ളത് അവർ തന്നെയാണ് ബാബയ്ക്ക് സമീപം അതിനാൽ ബാബയും അവരെ ദിവസവും വിളിക്കും മധുര മധുരമായ കുട്ടികളേയെന്ന് പിന്നീട് കുട്ടികളും പ്രതികരിക്കും മധുര മധുരമായ ബാബാ. അതി നാൽ ഈ ദിവസേനയുള്ള  മധുരമായ വാക്കുകൾ മധുരതാ സമ്പന്നരാക്കി മാറ്റുന്നു. ഇങ്ങനെ മധുര തയെ പ്രത്യക്ഷമാക്കുന്ന ശ്രേഷ്ഠ ആത്മാക്കൾ തന്നെയാണ് മഹാൻ. മധുരത തന്നെയാണ് മഹാനത. മധു രതയില്ലെങ്കിൽ മഹാനതയുടെ അനുഭവം ഉണ്ടാവുകയില്ല.

## സ്ലോഗൻ– ഏത് ഒരു കാര്യവും ഡബിൾ ലൈറ്റായിരുന്നുകൊണ്ട് ചെയ്യൂ എങ്കിൽ മനോര ഞ്ജനത്തിന്റെ അനുഭവം ചെയ്യാൻ സാധിക്കും.